# സാഹിത്യവാരഫലം

1971/10/03-ൽ കലാകൗമുദി വാരികയിൽ പ്രസിദ്ധീകരിച്ചത്.

## കശാപ്പുശാലയിൽ പനിനീർപ്പൂവോ?

"ഇതാ, ഈ കൈയിലിരിക്കുന്നത് എന്തെന്നു പറയൂ" അയാൾ വിരലുകൾ മടക്കിവച്ച വലതുകൈ അവളുടെ നേർക്കു നീട്ടിക്കൊണ്ടു ചോദിച്ചു. അവൾ മനോഹരമായ പുഞ്ചിരി പൊഴിച്ചിട്ട്, അയാളുടെ കൈ തന്റെ മൃദുലങ്ങളായ കൈകൾകൊണ്ടു പിടിച്ചു പതുക്കെ തുറക്കാൻ ശ്രമിച്ചു. അവൾ എത്ര ശ്രമിച്ചാലും അയാളുടെ ഒരു വിരൽപോലും അനങ്ങുകയില്ല. അത്രയ്ക്കു ശക്തനാണ് ആ യുവാവ്. എങ്കിലും പ്രേമഭാജനത്തിന്റെ വിരലുകളുടെ സ്പർശനമേറ്റപ്പോൾ അയാൾക്കൊരു "മാദകമധുരിമ." വിരലുകൾ ഒന്നുകൂടെ ചേർത്തടയ്ക്കുന്നുവെന്ന മട്ടുകാണിച്ചിട്ട് അയാൾ അവ മെല്ലെ വിടർത്തുകയാണ്; വിടർത്താൻ അവളെ അനുവദിക്കുകയാണ്. തന്റെ ശക്തികൊണ്ടാണ് ആ വിരലുകൾ തുറന്നതെന്ന വിചാരത്തോടെ യുവതി അഞ്ചുവിരലും പിടിച്ചു വിടർത്തിവയ്ക്കുന്നു. വിജയോന്മാദത്തോടെ പൊട്ടിച്ചിരിച്ച്, അവൾ അയാളുടെ ഉള്ളങ്കൈയിലേക്കു നോക്കുമ്പോൾ രത്നം പതിച്ച ഒരു മോതിരം അവിടെയിരുന്നു മിന്നുന്നു. അവൾക്കെന്തൊരാഹ്ലാദം! അവളത് വിരലിലണിഞ്ഞുകൊണ്ട് ഓടിപ്പോകുമ്പോൾ, അത്രവേഗം വിരലുകൾ തുറന്നുകൊടുത്തത് ബുദ്ധിശൂന്യതയായിപ്പോയിയെന്ന് അയാൾക്കൊരു തോന്നൽ. എന്നാലും അവളോടൊപ്പം അയാളും ആഹ്ലാദിക്കുന്നു. കാമുകന്റെ കൈ പിടിച്ചു തുറക്കുന്ന കാമുകിയെപ്പോലെയാണ് അനുവാചകൻ. അല്പമൊരു പ്രയത്നം. കവിയുടെ കലാസൃഷ്ടി തനിയെ വിടരണം. അതിനകത്തിരിക്കുന്ന രത്നം അയാൾ കാണണം "മാതൃഭൂമി"യിലെ "സ്വർണ്ണാഭയാം വംഗഭൂമി" എന്ന കവിത വായിക്കൂ. കോമളമായ വിരൽത്തുമ്പിന്റെ സ്പർശമേല്ക്കുന്നതിനു മുൻപുതന്നെ ഈ കലാസൃഷ്ടി വിടരുന്നു. അതിനകത്ത് രത്നമുണ്ടോ? കാണുക

> "മംഗലഭൂമി, സുവർണ്ണാഭയാകുമെൻ
> വംഗമനോഹര ഭൂമി
> ..............................
> ..............................
> നമ്മൾ നടന്നു കരംകോർത്തു നിൻഹരി-
> താമ്രവനങ്ങളിൽ, പദ്മാ നദീതീര
> താലവനങ്ങളിൽ, പിന്നെത്തിരിച്ചുവ-
> ന്നമ്മറക്കോണിലിരിക്കും പഴകിയ
> പൊന്നു പല്ലക്കിന്റെയുള്ളിലൊളിച്ചിരു-
> ന്നെങ്ങൾ-കമലയും ദുർഗ്ഗയുമപ്പുവു-
> മൊന്നിച്ചിരുന്നു പുളിയും മധുരവും
> തിങ്ങിന ബാല്യകാല കൗതുഹലത്തിൻ കനി
> തിന്നു, ചിരി കിലുങ്ങാതെ."

ടാഗോർഭവനത്തിൽ സൂക്ഷിച്ചിരുന്ന പല്ലക്കാണ് ഇതിൽ പരാമർശിക്കപ്പെടുന്നത്. ആ ഭവനവും പല്ലക്കും ഇപ്പോൾ പട്ടാളക്കാർ തകർത്തുകളഞ്ഞു. കമലയും ദുർഗ്ഗയും അപ്പുവും ബംഗാളിനോവലുകളിലെ കഥാപാത്രങ്ങളത്രേ. ഈ കവിതയെഴുതിയ ശ്രീമതി സുഗതകുമാരി ഈ വരികൾക്കു ശേഷം ടാഗോറിന്റെ കലാസൃഷ്ടികളെ വാഴ്ത്തുന്നു, പിന്നീട് ബംഗ്ലാദേശത്തെ ദ്രൗപദിയായി കാണുന്നു. അപമാനിതയായ ഈ ദ്രൗപദിയെ—ബംഗ്ലാദേശത്തെ—രക്ഷിക്കാൻ ഈശ്വരൻപോലുമില്ലാതെയായോ എന്നു ചോദിക്കുന്നു. കവിതയുടെ അവസാനം ഇങ്ങനെയാണ്:

> ..............................
> സോദരി, പൊട്ടിക്കരഞ്ഞു കൈനീട്ടുമെൻ
> സോദരി, നിൻ കൊടും ചൂടിലുരുകുന്നു
> ഞാനുമെൻ ദുർബലമായൊരിക്കൈകളും
> ഈ യുഗത്തിന്റെയാത്മാവും.

കാമുകൻ വിരലുകൾ മടക്കിവച്ചുകൊണ്ട് "ഇതിനകത്ത് എന്തെന്നു പറയൂ" എന്നു കാമുകിയോടു ചോദിക്കുന്നത് എപ്പോൾ? അവളുടെ ജന്മദിനത്തിലായിരിക്കാം, അല്ലെങ്കിൽ ആഹ്ലാദപ്രദമായ മറ്റേതൊരു ദിവസത്തിലുമാകാം. പ്രാണനാഥയുടെ അമ്മ മരിച്ചുകിടക്കുമ്പോൾ ശൃംഗരിക്കാൻ വരുന്ന ആത്മനാഥൻ മനുഷ്യനോ? ബംഗ്ലാദേശത്ത് പെൺകുട്ടികളെ ബലാൽസംഗം ചെയ്തു കൊല്ലുമ്പോൾ പിഞ്ചുകുഞ്ഞുങ്ങളെ ബയണറ്റുകൊണ്ട് കുത്തിക്കൊല്ലുമ്പോൾ, അച്ഛനമ്മമാരുടെ മുൻപിൽ വച്ച് മകളെ പലപ്രാവശ്യം ബലാൽസംഗം ചെയ്തിട്ട് അവരുടെ കണ്ണുകൾ തുരന്നെടുക്കുമ്പോൾ, ചോക്ലേറ്റിന്റെ മാധുര്യമുള്ള ഇത്തരം കവിതകളെഴുതാൻ ഹൃദയശൂന്യർക്കല്ലാതെ മറ്റാർക്കു സാധിക്കും? റ്റൈം വീക്കിലിയിലെ റിപ്പോർട്ടുകൾ ഇതാ—

> "ത്രിപുരയിലെ മറ്റൊരു പെൺകുട്ടി—അവൾക്ക് പതിമൂന്നിനും പത്തൊൻപതിനുമിടയ്ക്കുള്ള വയസ്സുകാണും—പറയുന്നു തന്നെ പതിമൂന്നു പശ്ചിമപാകിസ്ഥാൻ ഭടന്മാർ എങ്ങനെ ബലാൽസംഗം ചെയ്തുവെന്ന്."
>
> "പശ്ചിമബംഗാൾ-കിഴക്കൻ പാക്കിസ്ഥാൻ അതിർത്തിയിലുള്ള പത്രാപോളിലെ ഒരഭയാർത്ഥിക്യാമ്പിൽവച്ച് 16 വയസ്സുള്ള ഒരു ബംഗാളിപ്പെൺകുട്ടി ഇങ്ങനെ പറയുകയുണ്ടായി. അവളും അവളുടെ അച്ഛനമ്മമാരും ഉറങ്ങാൻകിടക്കുമ്പോൾ വെളിയിൽ കാലൊച്ചയുമാറ്റം കേട്ടു. കതക് വെട്ടിപ്പൊളിച്ച് അനേകം ഭടന്മാർ അകത്തു കയറി, അവർ ഞങ്ങൾ മൂന്നു പേരുടെ നേർക്കും ബയണറ്റുകൾ ചൂണ്ടി. എന്റെ കൺമുമ്പിൽവച്ച് എന്റെ അച്ഛനമ്മമാരെ തോക്കിന്റെ പത്തികൊണ്ട് അടിച്ചുകൊന്നു. അവർ എന്നെ വെറും തറയിലേയ്ക്കു വലിച്ചിട്ടു, എന്നിട്ട് മൂന്നുപേർ എന്നെ ബലാൽസംഗം ചെയ്തു."
>
> Time 21-6-1971

ഈ റിപ്പോർട്ടുകൾ വായിച്ച് നാം ഞെട്ടുമ്പോഴാണ് സുഗതകുമാരിയുടെ 'ഫ്രൂട്ട്സലഡ്' കവിത. Sincerity എന്ന അർത്ഥത്തിൽ ഞാൻ "ആത്മാർത്ഥത" എന്ന വാക്കു പ്രയോഗിക്കാറില്ല. എങ്കിലും ഇപ്പോഴൊന്നു പ്രയോഗിച്ചുകൊള്ളട്ടെ, ഒട്ടുംതന്നെ ആത്മാർത്ഥതയില്ലാത്ത കവിതയാണ് സുഗതകുമാരി എഴുതിവച്ചിരിക്കുന്നത്. കശാപ്പുശാലയിൽ നില്ക്കുന്നവർ പനിനീർപ്പൂവിനെക്കുറിച്ചു വിചാരിക്കുമോ?

അൽബേർ കമ്യൂ

മനുഷ്യൻ നിഷ്ഠുരപ്രവൃത്തികളിൽ മുഴുകുന്നത് എപ്പോൾ? പലപ്പോഴുമെന്ന് ഉത്തരം. പ്രധാനമായും വാർദ്ധക്യവും രോഗവും ഒന്നിച്ചുചേരുമ്പോൾ. രോഗിയായ വൃദ്ധൻ അച്ഛൻതന്നെയാവട്ടെ. മക്കളുടെ സഹതാപത്തിനു നിർവ്യാജാവസ്ഥ കാണുകയില്ല. ഈ സത്യത്തിനു കലാത്മകമായ രൂപം നല്കിയിരിക്കുന്നു ശ്രീ. ജെ. കെ. വി (ഇടവപ്പാതി എന്ന ചെറുകഥ-മാതൃഭൂമി) മരിക്കാൻ കിടക്കുന്ന വയസ്സനെ കലാപരമായ വിശ്വാസമുളവാകുമാറ് ചിത്രീകരിച്ചാണ്, അയാളുടെ ബന്ധുക്കളുടെ ചിത്തവൃത്തികളെ സ്ഫുടീകരിച്ചാണ്, കഥാകാരൻ ഇതനുഷ്ഠിക്കുന്നത്. കഥയുടെ രൂപശില്പവും ഭാവശില്പവും ഒന്നുപോലെ ആകർഷകമായിരിക്കുന്നു. ഈ കഥയുടെ അടുത്ത് 'ബി' എഴുതിയ "നഷ്ടം" തികച്ചും വിലക്ഷണം തന്നെ. ഒരു റെഡ്ഡിയുടെ ഭാര്യ മരിച്ചു, അയാൾക്ക് ഒരു ദുഃഖവുമില്ല ഇതാണ് കഥയിലെ പ്രതിപാദ്യം. ജീവിതത്തിന്റെ പൊരുത്തക്കേടിനെ കാണിക്കാൻ അൽബേർ കമ്യൂ "അന്യൻ" എന്നൊരു നോവലെഴുതി. അതിലെ കഥാപാത്രത്തിന് അമ്മ മരിച്ചിട്ട് ഒരു ദുഃഖവുമുണ്ടായില്ലെന്നു ചൂണ്ടിക്കാണിച്ചു. എന്തൊരു ഗ്രഹപ്പിഴ! അതിനുശേഷം മലയാളഭാഷയിലുണ്ടാകുന്ന പല ഗ്രന്ഥങ്ങളിലേയും കഥാപാത്രങ്ങൾക്ക് അവരുടെ ബന്ധുക്കളുടെ മരണത്തിൽ ദുഃഖമില്ല എന്തൊരു ദാസ്യമനോഭാവം!

'തടാകം' എന്ന വാക്കു കേൾക്കുമ്പോൾ എന്നിലൊരു വികാരപ്രപഞ്ചം രൂപംകൊള്ളുകയായി. അർദ്ധരാത്രികളിൽ ഞാൻ വേമ്പനാട്ടുകായലിലൂടെ ബോട്ടിൽ സഞ്ചരിച്ചതൊക്കെ ഓർമിക്കുന്നു. ബോട്ടിന്റെ ഘർഘർ ശബ്ദം. ഇടയ്ക്കിടയ്ക്കുള്ള മണിനാദം. വിശാലമായ കായൽ. അതിന്റെ ഒരു തീരത്തുള്ള വെള്ളിവിളക്കുകൾ. കായലിലേക്കു നോക്കുമ്പോൾ, ബോട്ടുണ്ടാക്കുന്ന തിരകൾ. ഇവയൊക്കെ ഉളവാക്കുന്ന വിവിധ വികാരങ്ങൾ. ഇതുപോലെ പല പദങ്ങളും നമ്മളിൽ വികാരങ്ങളുണർത്തും പക്ഷേ, ശ്രീ. പി. ബി. മണിയൂർ പ്രേമഭംഗത്തെക്കുറിച്ച് മലയാളനാട്ടിൽ (ലക്കം 17) എഴുതിയ "കുന്നുംകുന്നും" എന്ന ചെറുകഥ വായിച്ചിട്ട് എനിക്കൊരു ചലനവുമുണ്ടായില്ല. ആവേശത്തോടെ, നാട്യത്തോടെ അദ്ദേഹം പലതും പറയുന്നു. ഒരു രവിയുടെ വഞ്ചനയെക്കുറിച്ച്. ഒരു അശ്വനിയുടെ നൈരാശ്യത്തെക്കുറിച്ച് അദ്ദേഹം വൈകാരികത്വത്തോടെ എന്തൊക്കെയോ പറയുന്നു. വായനക്കാരന് ഒരു വികാരവുമുണ്ടാകുന്നില്ല. ഹൃദയത്തിൽ ഒരു ജ്വാലയുയർത്താത്ത ചെറുകഥ എന്തു ചെറുകഥ. ഇതുതന്നെയാണ് ശ്രീ. പി. ഏ. ദിവാകരന്റെ 'ആഴത്തിൽ ഒരു ചുഴി' എന്ന ചെറുകഥയെക്കുറിച്ചും പറയാനുള്ളത്. മലർന്നുകിടന്നു പിടയ്ക്കുന്ന ക്ഷുദ്രജീവികളെ കണ്ടപ്പോൾ ഒരു ഗർഭിണിക്കു മാനസികമായ വല്ലായ്മ. അവ വരിയായി അവളുടെ വിടർത്തിവച്ച കാലുകളുടെ അടുത്തേക്കു വന്നപ്പോൾ പ്രസവത്തിന്റെ ആദ്യത്തെ കറുത്ത രക്തമൊഴുകിപോലും. വാക്കുകളുടെ ബഹളം, അയഥാർത്ഥമായ വികാരം, കലയുടെ നാട്യം എന്നിവയാണ് ഈ ചെറുകഥയുടെ ദോഷങ്ങൾ. ഗുണമൊട്ടില്ല താനും.


ഭീഷ്മ സാഹ്നി

ഞാനൊരു സംഭവത്തെക്കുറിച്ചു കേട്ടിട്ടുണ്ട്. എത്രത്തോളം ശരിയാണെന്ന് അറിഞ്ഞുകൂടാ. അച്ഛൻ മകനെ കഷ്ടപ്പെട്ടു പഠിപ്പിച്ചു. മകൻ പഠിച്ചു വലിയ ആളായി. ഇംഗ്ലണ്ടിൽപ്പോയി മടങ്ങിവന്ന അയാൾ മദ്രാസിലെ ഒരു കോളേജിൽ ഇംഗ്ലീഷ് പ്രൊഫസറായി. ഒരു ദിവസം ആ പ്രൊഫസറെ കാണാൻ ചിലർ വന്നപ്പോൾ അയാളുടെ അച്ഛൻ ഒരു മുഷിഞ്ഞ തോർത്തുമാത്രം ഉടുത്തുകൊണ്ട് മുറ്റത്ത് വിറകുവെട്ടിക്കീറുകയായിരുന്നു വന്നയാളുകൾ പ്രൊഫസറോടു ചോദിച്ചു: Who is that? (ആരാണ് അയാൾ) പ്രൊഫസർ സങ്കോചം കൂടാതെ മറുപടി നല്കിപോലും. "My servant" (എന്റെ വേലക്കാരൻ) ഈ ഇംഗ്ലീഷ് പ്രൊഫസർ മരിച്ചിട്ട് അധികം കാലമായില്ല. ഇക്കഥ സത്യമാകട്ടെ, അസത്യമാകട്ടെ. എന്തായാലും അതിലൊരു മനഃശാസ്ത്രതത്ത്വം ഒളിഞ്ഞിരിപ്പുണ്ട്. ആ തത്ത്വത്തെ കലാത്മകമായി ചിത്രീകരിക്കുന്ന ഒരു കഥ "മലയാളനാട്ടി"ലുണ്ട്. ഭീഷ്മ സാഹ്നിയുടെ "സല്ക്കാരം." വൃദ്ധനായ അച്ഛനേയും വൃദ്ധയായ അമ്മയേയും മക്കളെത്ര വെറുത്താലും അവർക്ക് സന്താനങ്ങളോടുള്ള സ്നേഹത്തിന് ഒരു ലോപവും സംഭവിക്കുകയില്ലെന്നും ആ കഥ വ്യക്തമാക്കുന്നു. ഒരു ദോഷമേയുള്ളൂ ഭീഷ്മ സാഹ്നിയുടെ കഥയ്ക്ക്. അത് ഒരാന്റിക്ലൈമാക്സിൽ അവസാനിക്കുന്നു. ഈ ചെറുകഥ തർജ്ജമ ചെയ്തത് ശ്രീ. വി. ഡി. കൃഷ്ണൻനമ്പ്യാരാണ്. "വന്നും പോയീം കൊണ്ടിരുന്നു," "വളിച്ച മുഖം" എന്നിങ്ങനെയുള്ള ഗ്രാമ്യപ്രയോഗങ്ങൾ അദ്ദേഹം ഒഴിവാക്കുന്നതു കൊള്ളാം.

എനിക്ക് എന്റെ വിദ്യാർത്ഥികളോടു വലിയ വാത്സല്യമാണ്. അവരെല്ലാവരും എന്നോടു സ്നേഹത്തോടും ബഹുമാനത്തോടും പെരുമാറുന്നു. എങ്കിലും ആഴ്ചയിൽ പതിന്നാലു മണിക്കൂർ പഠിപ്പിക്കുന്നത് പ്രയാസമുള്ള ജോലിയാണ്. അങ്ങനെ തൊണ്ടയിലെ വെള്ളം വറ്റിച്ച് ഞാനുണ്ടാക്കുന്ന പണത്തിൽനിന്ന് മുന്നൂറുരൂപയോളം കൊടുത്ത് അടുത്തകാലത്തു കുറെ കസേരവാങ്ങി. കടയുടെ ഉടമസ്ഥനെ വിശ്വസിച്ച് ഞാനവ പരിശോധിച്ചില്ല. വീട്ടിൽകൊണ്ടുവന്നു നോക്കിയപ്പോൾ എല്ലാ കസേരയും പൊട്ടിത്തകർന്നിരിക്കുന്നു. കുറ്റക്കാരൻ ആര്? ഞാനോ വില്പനക്കാരനോ? ഞാൻ തന്നെ. ഇന്നലെ എന്റെ വീട്ടുമുറ്റത്തു നില്ക്കുന്ന തെങ്ങിൽനിന്ന് അടർന്നുവീണ തേങ്ങ "കെട്ട"തായിരുന്നു. കുറ്റം വൃക്ഷത്തിന്റേതോ എന്റേതോ? എന്റെ കുറ്റം തന്നെ. കസേര ഞാൻ പരിശോധിക്കേണ്ടിയിരുന്നു. തെങ്ങിന് നല്ല വളമിടേണ്ടിയിരുന്നു. "കുങ്കുമം" വാരികയിൽ കഥയെഴുതുന്ന അരവി പതിവായി കൃത്രിമത്വം കലർന്ന കഥകളാണ് നമുക്കു നൽകുന്നത്. ഈ ആഴ്ചയും "സംഗമം" എന്നൊരു കൃത്രിമമായ കഥ അദ്ദേഹം എഴുതിയിട്ടുണ്ട്. ഞാൻ അരുവിയെ കുറ്റപ്പെടുത്തുന്നില്ല. കലാശൂന്യങ്ങളായ ചെറുകഥകളും കവിതകളും ഉണ്ടാകുന്നത് വായനക്കാരുടെ തെറ്റുകൊണ്ടാണ്.

സ്കൂളിലെ പ്യൂണിന്റെ മകൾ ആ സ്കൂളിൽത്തന്നെ അദ്ധ്യാപികയായി. അവൾക്കു വൈഷമ്യമുണ്ടാകരുതെന്ന് കരുതി ഹെഡ്മാസ്റ്റർ പ്യൂണിനെ നൈറ്റ്‌വാച്ചറാക്കി. അങ്ങനെ വാച്ചറായിക്കഴിഞ്ഞുവരുമ്പോൾ അയാൾക്കൊരു കൊതി മകളെ കാണാൻ. അവൾ ഉറങ്ങുകയാണോ ഉറങ്ങാതിരിക്കുകയാണോ എന്ന് അയാൾക്കറിയണം. അയാൾ സ്കൂളിൽനിന്നു വീട്ടിലെത്തി. മകളുടെ മുറിയിലേക്ക് എത്തിനോക്കിയപ്പോൾ ഹെഡ്മാസ്റ്റർ അവളുമായി ശൃംഗാരലീലകളാടുന്നു. വാച്ചർ ഒരക്ഷരം ശബ്ദിച്ചില്ല. നേരം വെളുത്തപ്പോൾ അയാൾ സ്കൂളിൽ തൂങ്ങിനില്ക്കുന്നതാണ് നാട്ടുകാർ കണ്ടത്. ജനയുഗം വാരികയിൽ ശ്രീ. വടക്കോട്ടു ഭാസി എഴുതിയ ഈ ചെറുകഥ വായിച്ചിട്ട് ഞാൻ മാന്യവായനക്കാരോട് ഒരു ചോദ്യം ചോദിക്കുന്നു. "നമ്മുടെ ഹീനങ്ങളായ ചെറുകഥകളെ ഉത്കൃഷ്ടങ്ങളാക്കാൻ നാം എന്താണു ചെയ്യേണ്ടത്?... മനോരാജ്യം ആഴ്ചപ്പതിപ്പിൽ ശ്രീ. അയ്മനം ജോൺ എഴുതിയ "ആട്ടിൻകുട്ടിയുടെ മരണം" എന്ന ചെറുകഥ. സതീശ് കോളേജദ്ധ്യാപകനാണ്. അയാൾ ക്രിസ്റ്റീനയെന്ന വിദ്യാർത്ഥിനിയെ സ്നേഹിച്ചു വിവാഹം കഴിച്ചു. വിജാതീയവിവാഹം കഴിച്ച് അയാൾ ഭാര്യയുമായി വീട്ടിലെത്തുമ്പോൾ, അയാൾതന്നെ ഗർഭിണിയാക്കിയ വേലക്കാരി അവിടെ നില്ക്കുന്നു. ഇതാണ് "ആട്ടിൻകുട്ടിയുടെ മരണം." വരനും വധുവും കാറിലാണ് വീട്ടിലേക്കു പോകുന്നത്. കാറിന്റെ വേഗത്തിന് അനുസരിച്ച് അയാളുടെ വികാരത്തിന്റെവേഗം കൂട്ടുന്നതു കഥാകാരൻ ചിത്രീകരിക്കുന്നു. ആ ടെക്നിക്ക് കൊള്ളാം. പക്ഷേ, ഇതൊരു സർവ്വസാധാരണമായ ചെറുകഥയാണ്. ആ സർവ്വസാധാരണത്വത്തിൽ ഒരസാധാരണത്വം വരുത്തുമ്പോഴാണ് കലയുണ്ടാവുക. അതുമാത്രം ഇവിടെയില്ല.

മഹാത്മാഗാന്ധി

മഹാത്മാഗാന്ധിയുടെ ആശ്രമം. തെല്ലകലെ സ്ത്രീകൾ താമസിക്കുന്ന കുടിലുകൾ. പുരുഷന്മാർ സ്ത്രീകളുടെ വാസസ്ഥലത്തിനടുത്ത് ചെന്നു കിടന്നുകൂടെന്ന് ഗാന്ധിജിക്കു നിർബന്ധമുണ്ടായിരുന്നു. അദ്ദേഹം രാത്രിസമയത്ത് പരിശോധനയ്ക്കുവേണ്ടി അവിടെയെങ്ങും നടക്കും. അങ്ങനെ നടക്കുന്ന സമയത്ത്, ഒരാൾ സ്ത്രീകളുടെ താമസസ്ഥലത്തിനടുത്തുചെന്നു കിടക്കുന്നത് ഗാന്ധിജി കണ്ടു. അദ്ദേഹം ഉടനെ പറഞ്ഞു: "Well this fellow sleeps in the wrong place. Get up." ഇയാൾ തെറ്റായ സ്ഥലത്ത് ഉറങ്ങുന്നു. എഴുന്നേല്ക്കു. നമ്മുടെ കഥാകാരന്മാർ തെറ്റായ സ്ഥലങ്ങളിൽ താവളമടിച്ചിരിക്കുന്നു. ഒരു ഗാന്ധിജിയെക്കൊണ്ടേ അവരെ എഴുന്നേല്പിക്കാൻ സാധിക്കൂ.

ഈ മാസത്തിൽ പ്രസാധനം ചെയ്ത പ്രധാനപ്പെട്ട പുസ്തകങ്ങൾ പ്രൊഫസർ മുണ്ടശ്ശേരിയുടെ "ആശാൻകവിത—ഒരു പഠനം" "വള്ളത്തോൾക്കവിത—ഒരു പഠനം" ശ്രീ. സി. എച്ച്. മുഹമ്മദ് കോയയുടെ "ലോകം ചുറ്റിക്കണ്ടു" പ്രൊഫസർ എൻ. കൃഷ്ണപിള്ളയുടെ "തിരഞ്ഞെടുത്ത പ്രബന്ധങ്ങൾ" എന്നിവയാണ്. കലയുടെ ധർമ്മം ആശയസ്ഫുടീകരണമാണ്, ഇന്ദ്രിയാനുഭൂതിയുടെ ആവിഷ്ക്കാരമല്ല എന്ന് മുണ്ടശ്ശേരി വിശ്വസിക്കുന്നു. ആ വിശ്വാസത്തിന് അനുരൂപമായിട്ടാണ് ഇത്രയും കാലം അദ്ദേഹം നിരൂപണകർമ്മവും വിമർശനകർമ്മവും അനുഷ്ഠിച്ചിട്ടുള്ളത്. ഇപ്പോൾ പ്രസാധനം ചെയ്ത രണ്ടു ഗ്രന്ഥങ്ങളും അദ്ദേഹത്തിന്റെ വിശ്വാസത്തെ ഉദ്ഘോഷണം ചെയ്യുന്നു. മുണ്ടശ്ശേരിയുടെ ഈ രണ്ടു പുസ്തകങ്ങളിൽ കൂടുതൽ മെച്ചമായി എനിക്കു തോന്നിയത് "ആശാൻകവിത—ഒരു പഠനം" എന്നതാണ്. വിചാരശീലനായ ആശാനെക്കുറിച്ച് ആശയഗാംഭീര്യത്തിൽ വിശ്വാസമർപ്പിക്കുന്ന മുണ്ടശ്ശേരി എഴുതിയപ്പോൾ ആ ഗ്രന്ഥം നന്നായി. അതിൽ വിസ്മയത്തിനവകാശമില്ല. ഈ രണ്ടു ഗ്രന്ഥങ്ങളും വിസ്തരിച്ചുള്ള പഠനത്തിന് അർഹങ്ങളാണ്. നിഷ്പക്ഷിത ഇവയുടെ മുദ്രകളാണെന്നുമാത്രം പറയട്ടെ.

ശ്രീ. സി. എച്ച്. മുഹമ്മദ് കോയയുടെ "ലോകം ചുറ്റിക്കണ്ടു" എന്നത് യാത്രാവിവരണഗ്രന്ഥമാണ്. അദ്ദേഹം കൈറോ, റോം, പാരീസ്, ലണ്ടൻ എന്നീ പട്ടണങ്ങൾ ദർശിച്ചിട്ട് അമേരിക്കയിലെത്തി. അവിടെയുള്ള പ്രധാനനഗരങ്ങൾ കണ്ടതിനുശേഷം ഹോണോലുലു, ടോക്കിയോ, സിങ്കപ്പൂർ എന്നീ പട്ടണങ്ങളിൽ ചെന്നു. ഇങ്ങനെ ലോകമാകെ നടത്തിയ ഒരു പര്യടനത്തിന്റെ ആകർഷകമായ വിവരണം ഈ ഗ്രന്ഥത്തിൽ നിന്നു ലഭിക്കും. ആ സ്ഥലങ്ങളിൽ ദർശിക്കാവുന്ന സവിശേഷതകളാകെ അദ്ദേഹം തന്റെ ഗ്രന്ഥത്തിൽ ആവിഷ്ക്കരിക്കുന്നു. തടാകങ്ങൾ ദാഹം മാറ്റാനുള്ളവയാണ്. ആ താടകത്തിലേക്കുള്ള മാർഗ്ഗം ചൂണ്ടിക്കാണിച്ചുതരുന്നയാളിനെ നാം ബഹുമാനിക്കും. മനുഷ്യന്റെ വിജ്ഞാനദാഹത്തിന് ഉപശമനം നല്കുന്നവയാണ് യാത്രാവിവരണങ്ങൾ. ആ നിലയിലും ശ്രീ. മുഹമ്മദുകോയയുടെ ഗ്രന്ഥം പ്രാധാന്യമർഹിക്കുന്നു.


എൻ. കൃഷ്ണപിള്ള

ഇന്നു കേരളത്തിലുള്ള പണ്ഡിതന്മാരിൽ നിഷ്പക്ഷചിന്താഗതിയുള്ളവരിൽ പ്രധാനനാണ് പ്രൊഫസർ എൻ. കൃഷ്ണപിള്ള. നാടകക്കാരനെന്ന നിലയിൽ പ്രശസ്തനായ അദ്ദേഹം പ്രഗല്ഭനായ വിമർശകൻ കൂടിയാണെന്ന് വിളംബരം ചെയ്യുന്ന അദ്ദേഹത്തിന്റെ പ്രബന്ധസമാഹാരഗ്രന്ഥം. (തിരഞ്ഞെടുത്ത പ്രബന്ധങ്ങൾ-ഒന്നാംഭാഗം) കാളിദാസൻ, എഴുത്തച്ഛൻ, ടാഗോർ, കുമാരനാശാൻ, വള്ളത്തോൾ, ചങ്ങമ്പുഴ, ബർനാർഡ്ഷാ, തകഴി, കാരൂർ എന്നീ സാഹിത്യകാരന്മാരെക്കുറിച്ചുള്ള ഉജ്ജ്വലങ്ങളായ പഠനങ്ങൾ ഈ ഗ്രന്ഥത്തിലുണ്ട്. നാം റോഡിൽകൂടെ നടക്കുമ്പോൾ ചിലരുടെ നിഴൽ നമ്മുടെ ശരീരത്തിൽ വന്നുവീഴുന്നതുപോലും നമുക്കിഷ്ടമില്ല. ഇവിടെയാകട്ടെ പ്രൊഫസർ എൻ. കൃഷ്ണപിള്ള തന്റെ നിഴൽ ചില സാഹിത്യനായകരിൽ വീഴ്ത്തുന്നു. അക്കാഴ്ച നമുക്ക് ആഹ്ലാദപ്രദമാണ്. കാരണം, നിഴൽ പ്രഗല്ഭനായ കൃഷ്ണപിള്ളയുടെതാണ് എന്നതുതന്നെ.

നിങ്ങൾക്കു ചന്ദ്രനെ അടുത്തുകാണണമോ? എങ്കിൽ ഒരു ജലാശയം വീട്ടിന്റെ മുറ്റത്ത് നിർമ്മിക്കൂ. അതിലെ ജലത്തിന് നൈർമ്മല്യം കൂടുന്തോറും അന്തരീക്ഷത്തിലെ ചന്ദ്രൻ കൂടുതലായി അതിൽ തെളിഞ്ഞു പ്രതിഫലിക്കും. സാഹിത്യത്തിനു ലാളിത്യം കൂട്ടുന്തോറും സൗന്ദര്യവും വർദ്ധിച്ചുകാണും.

□

## എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന് ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്ന മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്കു കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.


സാഹിത്യവാരഫലം

1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്നു കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക്ക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യവാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

# പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളോ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <info@sayahna.org>.
- പ്രതികരണങ്ങൾ <info@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.